# വടക്കൻ പാട്ടുകൾ.

നാദാപുരം കുഞ്ഞിക്കണ്ണൻ,

ചന്ദനമരച്ചോലയിൽ കുഞ്ഞനമ്മ,

നരിപ്പള്ളിച്ചേററുവായിൽ തിയ്യക്കോരൻ

ഉണിച്ചെറിയെ തട്ടത്തത്,

ഒതേനൻ എലത്തൂര് കോട്ടപിടിച്ചത്

ഇങ്ങിനെ നാലുകഥകൾ.

പ്രകാശകന്മാർ:—

കെ. ആർ. ബ്രദേർസ്

കോഴിക്കോട്.

ർ. ബ്രദേർസ്, അച്ചുക്കൂടം

കോഴിക്കോട്.

വില–3ണ



# നാദാപുരം കുഞ്ഞിക്കണ്ണൻെറ

## പാട്ട്.

നാദാപുരം കുട്ടി കുഞ്ഞിക്കണ്ണൻ എഴുത്തിനൊഴുത്തെ ള്ളീൽപോകുന്നല്ലെ*കണ്ണനവിടെ എഴുത്തുംകാലം എഴുത്തച്ഛൻ തന്നെ പറയുന്നല്ലെ*കഞ്ഞികുടിക്കാനും പോണെനിക്ക് എഴുതുന്ന കുട്ടികളെയെഴുതിക്കേണം * ചൊല്ലാത്ത കുട്ടികളെ ചൊല്ലിക്കേണം ചൂരലെടുത്തുംകൊടുക്കുന്നല്ലെ* കഞ്ഞികുടിക്കാനും പോകുന്നല്ലെ എഴുത്തച്ഛൻ തന്നെയും പോയനേരം*എഴുതുന്നകുട്ടികളെഴുതുന്നില്ല ചൊല്ലുന്ന കുട്ടികളും ചൊല്ലുന്നില്ല*ചൂരലുവലിച്ചിട്ടടിച്ചു കണ്ണൻ അന്നേരം കുട്ടികൾ പറയുന്നല്ലോ*ഞങ്ങളെയടിപ്പാൻ വിരുതൻനിയ്യ് ഏഴോളം അമ്മോമ്മാരുണ്ടായിട്ടും*പൊന്നിയം ഗുരുക്കളെ് മുതലായിട്ട് അമ്മോമ്മാരാറിനീം കൊന്നുപോയി*ഒന്നിനെയടിമപിടിച്ചുംപോയി ഈങ്ങാമല വീട്ടിൽകൊണ്ടുംപോയി* അതിനുടെശേഷം നീ ചോദിച്ചില്ല ഞങ്ങളെയടിപ്പാൻ വിരുതൻ നിയ്യ് * അങ്ങിനെയവിടെയിരിക്കുന്നേരം എഴുത്തച്ഛൻ തന്നെയും വന്നോളുന്നു* എഴുത്തച്ഛനു ചൂരലു കൊടുത്തു കണ്ണൻ കഞ്ഞികുടിക്കാനും പോന്നു കണ്ണൻ * കാരകളിക്കും പറമ്പിൽക്കൂടെ കാരപറമ്പിലും ചെല്ലുന്നേരം * കാരകളിക്കുന്നു കുട്ടികളും കാരകളിയിലും ചേർന്നു കണ്ണൻ * കാരകളിയും തുടങ്ങുന്നല്ലെ കാരകളിയിൽ ജയിച്ചു കണ്ണൻ * അന്നേരം കുട്ടികൾപറയുന്നല്ലെ ഞങ്ങളെജയിക്കാൻ വിരുതൻനീയും *

അമ്മോമ്മാരേഴാളുണ്ടായിട്ടും ആറാളെ ഗുരുക്കളും കൊന്നും പോയി*അതിനുടെ ശേഷം നീ ചോദിച്ചില്ല അതുതന്നെ കേട്ടുള്ള കുഞ്ഞിക്കണ്ണൻ*നാദാപുരം വീട്ടിൽ പോരുന്നല്ലെ നാദാപുരം വീട്ടിൽ ചെല്ലുന്നേരം*നാദാപുരം വീട്ടിൽ പെറെറാരമ്മ മാർവെച്ചു വെള്ളം വലിക്കുന്നല്ലെ*കിണററിൻ കരക്കലും ചെന്നു കണ്ണൻ അമ്മോട്ടുചെന്നല്ലെ ചോദിക്കുന്നു* നാദാപുരംവീട്ടിൽ പെറെറാരമ്മെ ഞാനൊരുകാരിയം ചോദിച്ചാലും*പട്ടാങ്ങം നേരുപറകവേണം എന്തൊരുനേരെൻെറ പൊന്മകനെ*ഞാനൊരുകാരിയം ചോദിക്കുന്നു നേരുപറയണെ പെറെറാരമ്മെ*എനിക്കെൻെറയമ്മോമ്മാരില്ലെയമ്മെ നിനക്കിന്നങ്ങമ്മോമ്മാരുണ്ടുമോനെ *ഏഴേളം അമ്മോമ്മാരുണ്ടായിട്ടും ആറിനെ ഗുരുക്കള് കൊന്നുംപോയി * പിന്നെയൊരമ്മാമ്മനുണ്ടുമോനെ ഈഞ്ഞമലവീട്ടിൽതണ്ടാനാണ് * അന്നേരം കണ്ണൻപറയുന്നല്ലെ കുളിച്ചുഞാൻ കഞ്ഞി കുടിക്കണെങ്കിൽ*പൊന്നിയം ഗുരിക്കളെ കൊന്നല്ലാതെ എന്നും പറഞ്ഞുകൊണ്ടാണകണ്ണൻ* ഓൻെറ ചമയം ചമയുന്നല്ലെ മാർപ്പൂത്തോണംപെന്നു മൂടിക്കൊണ്ട് * ഓമനയുറുമി പലിശയെയെടുത്തു ഓമനപ്പുറപ്പാടൊരുമപ്പാട് * അന്നേരത്തമ്മ പറയുന്നല്ലെ നാദാപുരംകുട്ടി കുഞ്ഞിക്കണ്ണാ * ഈഞ്ഞാമല വീട്ടിൽപോകവേണം ഈഞ്ഞാമലവീട്ടിൽ ചിരുതക്കുഞ്ഞൻ * നിണക്കുപറഞ്ഞുള്ള പെണ്ണല്ലാണ് അവിടേയും ഒന്നു കയറവേണം * അങ്ങിനെ പോരുന്നു കുഞ്ഞിക്കണ്ണൻ അന്നാടത്താലേനടന്നോണ്ടിട്ട് * അന്നാടുംവിട്ടുമറുനാടായി മറുനാടും വിട്ടുപുറനാടായി * താനെതനിച്ചങ്ങിനെ പോകുന്നല്ലെ അങ്ങിനെകണ്ണനും പോകുന്നേരം * മണികെട്ടിയൊ

രാൽത്തറകാണുന്നല്ലെ ആൽത്തറതണൽകരുതിയിരുന്നവിടെ * കണ്ണനവിടെയിരിക്കുന്നേരം ആലിൻമുകളിലും നോക്കുന്നേരം * ഒന്നോരു വാറോല തൂങ്ങിക്കണ്ടു ഓലയും ചാടിപ്പിടിച്ചെടുത്തു * ഓലയിൽ കണ്ണനും നോക്കുന്നേരം നല്ലചിതമെല്ലാം കാണാനുണ്ട് * ഓടമലവാണ തമ്പുരാന് ഏഴാലങ്കക്കം കറവുള്ളതു് * ഏഴും പുലികൊണ്ടെത്തിന്നുപോയി കൊട്ടകിന്നുകൊണ്ടോന്ന പുള്ളിച്ചിയൊ * നനാഴി കറക്കുന്ന പുള്ളിച്ചിനെ അരയോളംമണ്ണുവെച്ചുഴിയും കൂട്ടി * അതിനേയും പുലികൊണ്ടുത്തിന്നും പോയി പുലിയിനെക്കൊല്ലുന്നോരാളുകൾക്ക് * പകുതിയെൻ നാടുകൊടുക്കയെന്നും പകുതിയോളം വീട് കൊടുക്കയെന്നും * ഒന്നോ മരുമകൾ കന്യാകുഞ്ഞൻ വേളികഴിച്ചു കൊടുക്കായെന്നും * എന്നല്ലെ ഓലയിൽകാണുന്നതും നാദാപുരംകട്ടികുഞ്ഞിക്കണ്ണൻ * കണ്ണനവിടുന്നും പുറപ്പെട്ടല്ലൊ അത്താഴക്കുന്നും അതിരൻകുന്നും * തീണ്ടാരക്കുന്നും തിരുളംകുന്നും നാലുകുന്നൊന്നായി നായാടുന്നു * അവിടെ പുലികളെ കണ്ടില്ലല്ലൊ ഓടമലക്കല്ലെ നായാടുന്നു * ഓടമലയിലും നായാടുമ്പോൾ ഓടമലമ്പുലിയെ കാണുന്നല്ലെ * കണ്ണനെ കണ്ണാലെകണ്ടനേരം പുലികളുംമാളത്തിൽ പോകുന്നല്ലെ * അതുതാനെകണ്ടുള്ള കുഞ്ഞിക്കണ്ണൻ പുലിക്കുഞ്ഞതോലിയും പറയുന്നല്ലെ * പൈത്തിന്നിപ്പറയപുലിത്തടിയ നേരിട്ടിട്ടെന്നോടുംവന്നുകോളെ * അതുതാനെകേട്ടു പുലികൾ രണ്ടും കണ്ണനോടടുത്തല്ലെചെല്ലുന്നതും * അന്നേരം കണ്ണൻപറയുന്നല്ലൊ ഞാനിന്നൊരുവനതാകുന്നതും ഒററവിട്ടെന്നോടു വന്നുംകോളിൻ * അതുതാനെകേട്ടല്ലൊ പെൺപുലിയും

കണ്ണനോട്ടനേരിട്ടു ചെല്ലുന്നാല്ലെ കണ്ണനുമായ്ത്തന്നെപൊ
രുതുന്നോരം * പുലിയും മനസ്സിൽനിനക്കുന്നാല്ലെ കണ്ണന്റെ
കണ്ണൊന്നുതെററിയാലും * കണ്ണന്റെ ചോരാകുടിക്കാമിനി
കണ്ണൻമനസ്സിൽനിനക്കുന്നാല്ലെ * പുലിയുടെകണ്ണൊന്നുതെ
ററിയാലും പുലിനടനാലുമങ്ങുപൊയ്യായിനി * പുലിയല്ലെ
ചീറിയടുക്കുന്നതും പുലിച്ചുമടൊമ്പതും വെച്ചുകണ്ണൻ *
പുലിയുടെ കണ്ണൊന്നുതെററുന്നില്ല അരയിൽ തുടരുമഴിച്ചു
കണ്ണൻ * മേല്പോട്ടെറിഞ്ഞല്ലൊ കുഞ്ഞിക്കണ്ണൻ പുലിയുടെ
കണ്ണൊന്നുതെററിപ്പോയി * പുലിനടനാലുപൊയിതുകണ്ണൻ
ആൺപുലിതുള്ളിയല്ലെ വീഴുന്നതു * കണ്ണനോട്ടപോയിട്ടെ
തിരിട്ടല്ലൊ പുലിച്ചുമടൊമ്പതും വെച്ചുകണ്ണൻ * പുലിയ
ല്ലെ കണ്ണങ്ങരുട്ടുന്നതും * പുഞ്ചിരികൊണ്ടുചിരിച്ചുകണ്ണൻ
കണ്ണൻമനസ്സിൽനിനക്കുന്നാല്ലൊ * പുലിയിന്റെ കണ്ണൊന്നു
തെററിയാലും പുലിനടനാലങ്ങു പൊയ്യായിനി പുലിയും മന
സ്സിൽ നിനക്കുന്നാല്ലെ * കണ്ണന്റെ കണ്ണൊന്നു തെററി
യാലും കണ്ണന്റെ ചോരകുടിക്കാമിനി * അങ്ങിനെ നിന
ച്ചങ്ങിരിക്കുന്നോരം ഒരുകൂട്ടം കാട പറന്നുപോയി * കാടനി
ഴലതുകണ്ടനേരം പുലിയുടെകണ്ണതുതെററിപ്പോയി * പുലി
നടനാലു പൊയിതു കണ്ണൻ പുലിവാലുകൊത്തീട്ടെടുത്തുക
ണ്ണൻ * പോരുന്നുണ്ടോമനകുഞ്ഞിക്കണ്ണൻ ആൽത്തറമുക
ളിലും വന്നിരുന്നു * ആനാട്ടിലുള്ളൊരു ഓടായികൾ ഓടമ
ലക്കൽ മരംമുറിപ്പാൻ * ഓലങ്ങുചെന്നിട്ടു നോക്കുന്നോരം
ചത്തപുലികളെ കാണുന്നാല്ലെ * തണ്ടിട്ടുകാച്ചു എടുക്കുന്നാ
ല്ലെ ഓടമലവാണ തമ്പുരാന്റെ * കോലോംപടിക്കലും
കൊണ്ടുവന്നു പടിക്കലുംകൊണ്ടങ്ങുവെക്കുന്നാല്ലെ * വിളിച്ചു

പറഞ്ഞല്ലൊ ഓടായ്യോള് ഓടമലവാണതമ്പുരാനെ*പുലി
യിനെക്കൊണ്ടതാവെച്ചതിപ്പോൾ നിങ്ങളെ മരുമകൾക
നിക്കുഞ്ഞൻ*ഞങ്ങൾക്കുതന്നെയുംതന്നുകൊള്ളെ തമ്പുരാ
നുംവന്നിട്ടുനോക്കുന്നേരം * പുലികളെതന്നെയുംകണ്ടോള്ളു
ന്നു തമ്പുരാൻ മനസ്സിൽനിനക്കുന്നല്ലെ * ഇന്നാട്ടിലുള്ളോര
ഓടായ്യേള് അവക്കിന്നുകുഞ്ഞനെകൊട്ടക്കേണല്ലൊ * എ
ന്നുംമനസ്സിൽനിനച്ചുകൊണ്ടു മാളികത്തണ്ടുകോണികയറു
ന്നല്ലൊ * ഓടമലെകുലോത്തകനിക്കുഞ്ഞ ഇന്നാട്ടിലു
ള്ളോരു ഓടായ്യേള് * പുലിയിനെക്കൊണ്ടിവിടെവെച്ചതി
പ്പോൾ നിന്നെയവക്കുകൊട്ടക്കണെല്ലൊ * എന്നുംപറഞ്ഞു
കരഞ്ഞുംപോയി ഒന്നുംപറയേണ്ടാഎന്റെറമ്മോമ * എന്നും
പറഞ്ഞുകൊണ്ടാണുകുഞ്ഞൻ മാളികമുകളിന്നുനോക്കുന്നേ
രം * മണികെട്ട്യോരാൽത്തറകീഴിലല്ലെ അവിടെയൊരുനാ
യരെകാണുന്നല്ലെ * പുലിവാലുകൈമേലുംകാണുന്നുണ്ട് ഓ
ടമലവാഴുരെന്റെറമ്മോമ * ഓടായ്യേള്തന്നെയാതാകുന്നത്
അവരപുലിയിനെകൊന്നതല്ല * പുലിക്കിന്നുവാലുമതില്ല
യല്ലൊ തമ്പുരാനുംമാളികഇറങ്ങുന്നല്ലെ * ഓടായ്യേളരിക
ത്തുചെല്ലുന്നല്ലെ അവരോടുവന്നല്ലെചോദിക്കുന്നു * നിങ്ങളു
കൊണ്ടോന്നപുലിയാകുന്നു വാലതുതന്നെയുംകാണുന്നില്ല *
പുലിയിനെനിങ്ങളും കൊന്നിട്ടില്ല അതുതാനേകേട്ടുള്ള ഓടാ
യ്യേള് * കെട്ടിയെടുത്തിട്ടും കൊണ്ടുപോയി മാളികകേറി
യല്ലോതമ്പുരാനും * മാളികമേൽനിന്നുനോക്കുന്നേരം നായ
രെകണ്ണാലെകാണുന്നല്ലെ * ഓടമലവാണതമ്പുരാനും നാ
ലോളംനായരെവിളിച്ചുന്നേരം * നായരെവിളിച്ചുപറയുന്നാ
ല്ലെ നമ്മുടെ ആൽത്തറമുകളിലാണ് * ഇന്നോരുനായരെ

കാണുന്നുണ്ട് ആയുധംകയ്യിൽപിടിച്ചിട്ടുണ്ട് * പുലിവാലു കയ്യിലുംകാണുന്നുണ്ട് നായരെക്കൂട്ടിയൊപ്പംകൊണ്ടരേണം* അത്തുതാനെകേട്ടുള്ളനായന്മാരും കോലോത്തുന്നാവരങ്ങപോകുന്നല്ലെ * ആൽത്തറയരികത്തുംവന്നോളുന്നു ചോദിച്ചല്ലോമനകുഞ്ഞിക്കണ്ണൻ * എന്താണുവന്നതുനായന്മാരെ പറയുന്നുണ്ടന്നേരംനായന്മാര് * നിങ്ങളെതമ്പുരാൻ വിളിക്കുന്നുണ്ട് കണ്ണനെക്കൂട്ടിയൊപ്പംപോരുന്നുണ്ട് * കോലോം പടിതാഴെവന്നൊളുന്നു പടിയുംപടിപ്പുരകേറുന്നല്ലെ * പടിപ്പുരയിൽ കണ്ണനുംവന്നുനിന്നു പുലിവാലുംനാവുമവിടെ വെക്കുന്നുണ്ട് * നായന്മാർചെന്നങ്ങെടുക്കുന്നുണ്ട് മരുമകൾ കന്യക ആകുന്നത് * കണ്ണനെകണ്ടുംകൊതിച്ചുപോയി വിളിച്ചുപറഞ്ഞല്ലൊ തമ്പുരാനും * മാളികകയറടൊനായർകുട്ടി അന്നേരംകണ്ണൻപറയുന്നുണ്ട് * തൊഴുതുവണങ്ങിപറയുന്നുണ്ട് ഞാനൊട്ടുംമാളികകയറുകയില്ല * ഞാനൊരുതിയ്യനും ആകുന്നല്ലൊകണ്ണന്റെഴകതുകണ്ടോണ്ടിട്ടും * മാളികകേറാൻമടിക്കവേണ്ട ഞാനൊട്ടുംമാളികകേറുകയില്ല * തമ്പുരാൻവിളിച്ചല്ലെപറയുന്നത് നിന്നുടെനാടേതുവീടേതാണ് * അന്നേരം കണ്ണൻ പറയുന്നുണ്ട് നാദാപുരംകുഞ്ഞിക്കണ്ണൻ ഞാനും * ഞാനൊട്ടുംമാളികകേറുന്നില്ല അന്നേരംതമ്പുരാൻ പറയുന്നല്ലെ * തിയ്യനനീതാൻജനിച്ചെങ്കിലും തിയ്യത്തനിന്നെയതുപെററെങ്കിലും * രാജാവിൻജന്മമാണ് നിനക്കു കണ്ണ കേറുവാനൊട്ടുംമടിക്കവേണ്ട * അന്നേരംകണ്ണൻപറയുന്നുണ്ട എന്നുടെതമ്പുരാനറിഞ്ഞൊണ്ടാല് * എനിക്കൊരു തൊരുപായുമല്ലോ ചോദിച്ചല്ലന്നേരംതമ്പുരാനും * നാദാപുരംകുട്ടി കുഞ്ഞിക്കണ്ണ നിന്നുടെ തമ്പുരാനേതാകുന്നു *

അന്നേരം കണ്ണൻപറയുന്നല്ലെ കടുത്തതിനാടുനടുവട്ടത്തു * തച്ചോളിമേപ്പൊയിലുള്ളതാണ് തമ്പുരാനറിഞ്ഞാലും കുററമുണ്ട് * നിന്നുടെതമ്പുരാൻെറപേരന്താണ് ഉദയനൻകുരുപ്പെന്നു പേരാകുന്നു * ഞാനുമെൻതമ്പുരാനുംവന്നോണ്ടാലഎന്തെങ്കിലും നിങ്ങളുതന്നുകോളിൻ എന്നുടെകല്യാണത്തിന്നാകുന്നു * വേണ്ടുംചെലവൊക്കെതന്നുംകോളിൻ വേണ്ടുന്നപൊന്നുതരുവാൻഞാനും * യാത്രപറഞ്ഞുനടന്നുകണ്ണൻ ഓടമലകോലൊത്തു കന്യകുഞ്ഞൻ * വിധിപോലെയിനിക്കളു വന്നോണ്ടാലും വിധിപോലെ കണ്ണനും പോയീതല്ലൊ * പോരുന്നുണ്ടോമനകുഞ്ഞിക്കണ്ണൻ താനെതനിയനെപോരുന്നേരം * അങ്ങിനെകുറെവഴിനടക്കുന്നേരം കണ്ണൻെറയൊരുമകഴിച്ചൊക്കയും * തോററുമുണ്ടിലുംകെട്ടുന്നല്ലെ പൊട്ടക്കിണററിലും കൊണ്ടുവെച്ചു * പിന്നെയൊരുതോററെത്തെടുത്തുംകൊണ്ടു നാലായിതന്നെയും ചീന്തുന്നല്ലെ * കുത്താടൻകട്ടയിൽപിരട്ടുന്നല്ലെ ഒന്നങ്ങെടുത്തുതലയിൽകെട്ടി * ഒന്നുകഴുത്തില്ലുംകെട്ടുന്നല്ലെ ഒരു ചീന്തെടുത്തിട്ടുടുക്കുന്നല്ലെ * ഒന്നാങ്ങരയിലും കെട്ടുന്നുണ്ട് അററക്കഴയിലും ചെല്ലുന്നുണ്ട് അററക്കഴകെട്ടിതേകുന്നല്ലേ അററക്കഴകെട്ടിതേകുന്നേരം * ഈങ്ങാലമലവീട്ടിൽതണ്ടാനാണ് തണ്ടലുംതട്ടീട്ടുപോരുന്നേരം * കണ്ണൻെറതേവൊക്കെ കണ്ടോളുന്നു കണ്ണൻെറരികത്തുവന്നോളുന്നു * കണ്ണനോടുവന്നല്ലെ ചോദിക്കുന്നു ഒന്നുണ്ടുകേൾക്കണെ കുട്ടിയെനിയ്യും * തേകിയാല് മീനൊന്നും കിട്ടുലല്ലൊ നിന്നുടെനാടേതുവീടേതാണ് * നാടൊക്കെ എന്നുടെനാടുതന്നെ വീടൊക്കെ എന്നുടെ വീടുതന്നെ * എല്ലാരും എന്നെവിളിക്കുന്നതു എരപ്പക്കോരാ എ

നാണുവിളിക്കുന്നത് * അന്നേരം തണ്ടാനുംചോദിച്ചല്ലൊ
ഒന്നാണകേൾക്കെന്റെരപ്പക്കോരാ ഈങ്ങാമലവീട്ടിനുപോ
രേനിയ്യും * ചട്ടിക്ക്വെള്ളംവലിക്കാമല്ലൊ കോരനെയുംകൂ
ട്ടിയല്ലെപോരുന്നത് * ഈങ്ങാമലവീടുംപടികടന്നു ഈങ്ങ
മലവീട്ടിലെതണ്ടാത്തിയൊ * ചോദിച്ചല്ലോമനതണ്ടാത്തി
യും ഇവനെയിന്നൊവിടുന്നുകിട്ടിയത്തു * തെണ്ടലുംകഴിഞ്ഞു
ഞാൻപോരുന്നെരം അററക്കഴെകെട്ടിത്തേകീനെല്ലെ * ഞാ
നിനിവിടേക്കുകൊണ്ടുംപോന്നു ചട്ടിക്ക്വെള്ളംവലിപ്പിക്കാ
ലൊ * അന്നേരംതണ്ടാത്തിപറയുന്നല്ലൊ ചന്തിക്കുംവെ
ള്ളംവലിപ്പിക്കാലൊ * അതിനേത്തുംമിണ്ടീലെരപ്പക്കോരൻ
തണ്ടാനുഃതന്നെപറയുന്നല്ലെ * ഇന്നേത്തെവെള്ളംവലിച്ചും
പോയി നാളെയൊവെള്ളംവലിപ്പിക്കാലൊ * പറഞ്ഞുപ
റഞ്ഞൊണ്ടിരിക്കുന്നേരം നേരമൊട്ടുസന്ധ്യമയങ്ങിയല്ലൊ *
ഈങ്ങാമലവീട്ടിലെതണ്ടാത്തിയൊ അത്താഴച്ചോറുകൊടുക്കു
ന്നല്ലെ * മൂടയരിച്ചോറുംപുളിച്ചമോരും ഊണുമുമ്പിൽചെ
ന്നങ്ങിരുന്നു കണ്ണൻ * വിളക്കിന്റെവെട്ടേലിൽവലിച്ചും
വെച്ചുമൂന്നുപിടിവാരീട്ടോനാശകാട്ടി * വടക്കെയെകുപ്പയിൽ
കൊണ്ടച്ചാടി ഈങ്ങാമലവീട്ടിലെതണ്ടാനല്ലെ * കിടക്കാ
നൊരുപായകൊടുക്കുന്നല്ലെ പായയിലൊട്ടോനുംകിടന്ന
തില്ല * പുല്ലൂട്ടേൽപോയികിടക്കുന്നല്ലെ അന്നാത്തേലപി
ടെപൊറുക്കുന്നല്ലെ * പിറേറന്നുപുല്ലപുലന്നനേരം ചട്ടി
ക്കുവെള്ളംവലിക്കുന്നല്ലേ * കണ്ണനുംചോറുകൊടുക്കുന്നാ
ല്ലെ മൂന്നുപിടിവാരീട്ടോനാശകാട്ടി * വടക്കെയെകുപ്പയിലും
കൊണ്ടച്ചാടി പിറേറന്നുവെള്ളംവലിക്കുന്നല്ലെ * കിണ
ററിൻകരക്കലുംവന്നുകുഞ്ഞൻ ഈങ്ങാമലവീട്ടിൽ ചിരുതക്കു

ഞ്ഞൻ * പാളയെടുത്തിട്ടൊളിപ്പിച്ചല്ലൊ കുഞ്ഞനൊളിവി ലുംപോയിനിന്നു * കിണററിങ്കരക്കലും നോക്കിക്കൊണ്ടു ക ണ്ണനുംചട്ടിക്കതൊകുന്നതു് *തിയ്യുംകൊട്ടക്കുന്നു കുഞ്ഞിക്കണ്ണൻ ചട്ടിയുംതന്നെയുംകായുന്നല്ലെ * ചെപ്പുകുടംരണ്ടുമെടുത്തു കണ്ണൻ കിണററിൻകരക്കലും വന്നുനോക്കി * പാളയെ വിടേയും കാണുന്നില്ല പാളയെവിടെയും കാണാഞ്ഞിട്ട് കി ണററിലും തുള്ളുന്നു കുഞ്ഞിക്കണ്ണൻ * ചെപ്പുകുടത്തിലുംവെ ള്ളമെടുത്തു മേലോട്ടൊരായാസം പൊങ്ങുന്നല്ലെ * ചട്ടി യിൽവെള്ളവുംകൊണ്ടൊഴിച്ചു ഈങ്ങമലവീട്ടിൽചിരുതക്കു ഞ്ഞൻ * കൈയ്യുംനോക്കിമനസ്സിലാക്കി കുഞ്ഞൻമനസ്സിൽ നിനക്കുന്നല്ലെ * ഇവനിരപ്പക്കോരനല്ലയെല്ലൊ ഇവനൊ രു പഠിപ്പുള്ളോനാകുന്നത് * ഇവനെയിന്നുമാളികകേറണവേ ണം അങ്ങിനെസന്ധ്യമയങ്ങിയപ്പോൾ * ഈങ്ങമലവീട്ടിലെ തണ്ടാത്തിയും കോരനുചോറുകൊട്ടക്കുന്നല്ലൊ മൂടയരിച്ചോ റുംപുളിച്ചമോരും * വിളക്കിൻെറവെട്ടയിൽവലിച്ചുംവെച്ചു മൂന്നുപിടിവാരീട്ടോനാശകാട്ടി * ഈങ്ങമലവീട്ടിൽ ചിരുത ക്കുഞ്ഞൻ കൈയ്യുംനോക്കീട്ടു കണ്ടുകുഞ്ഞൻ * നാദാപുരം കുട്ടികുഞ്ഞിക്കണ്ണൻ പുല്ലട്ടേൽചെന്നു കിടക്കുന്നല്ലേ * ഈ ങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ * ഓളോരിച്ചോറോളുവാ ങ്ങിക്കൊണ്ടും കാച്ചിത്തണിഞ്ഞുള്ള പാലെടുത്തും * ചി ങ്ങൻപഴവും മലർപ്പൊടിയും കട്ടിലിന്നരികത്തും കൊണ്ടു വെച്ചു * തണ്ടാൻെറഊണുംകഴിയുന്നല്ലെ തണ്ടാത്തീൻെറൂ ണും കഴിയുന്നല്ലെ * നാലുപുറമൊക്കെയടച്ചുപൂട്ടി ത ണ്ടാനുംതണ്ടാത്തിയും കിടക്കുന്നല്ലെ * കുഞ്ഞനുറക്കംവരു ന്നില്ലല്ലൊ അച്ഛനുമമ്മയുമുറങ്ങിപ്പോയി * ഈങ്ങമലവീട്ടിൽ

ചിരുതക്കുഞ്ഞൻ അച്ഛനമമ്മയുമറിയാതങ്ങ * മാളിക
കോണിയിറങ്ങുന്നല്ലെ പുല്ലൂട്ടെൽതന്നെയും വന്നോളുന്ന *
കോരനെത്തന്നെയുംവിളിക്കുന്നല്ലെ തോണ്ടിട്ടുകുഞ്ഞൻവിളി
ക്കുന്നല്ലെ * എണിയിക്കെണിയിക്ക നിങ്ങളോട് കോരനുണ
ന്നുപറഞ്ഞനേരം * അയ്യോവിധിയെൻെറ തമ്പുരാനെ പുല്ലൂ
ട്ടെൽകിടന്നീട്ടുറങ്ങിക്കൂടാ * അങ്ങിനെയുറക്കെപ്പറഞ്ഞനേ
രം മെല്ലെപ്പറയണേ നിങ്ങളോട്ട് * മെല്ലെഞാനെന്തുപറയാ
നാണ് ഇവിടെകിടക്കാൻതൊയിരല്ലല്ലൊ * ഈങ്ങമലവീ
ട്ടിൽ ചിരുതക്കുഞ്ഞൻ കണ്ണനെക്കൂട്ടിയല്ലെപോരുന്നത് * കി
ണററിൻ കരക്കലും വന്നോളുന്ന കണ്ണനെനല്ലോണം കുളി
പ്പിച്ചല്ലോ * കണ്ണനെമാളിക കേററുന്നല്ലൊ ഉടുക്കാനും
പട്ടുകൊടുത്തുകുഞ്ഞൻ * പട്ടങ്ങുവാങ്ങീട്ടുടുത്തു കണ്ണൻ ഈ
ങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ കണ്ണൻെറമേനിയെനോക്കു
ന്നോരം * പൊന്നുംവിളക്കളുകത്തുംപോലെ കണ്ണനുചോറു
കൊടുക്കുന്നല്ലെ * പകുതിയച്ചോറതുതിന്നുകണ്ണൻ പകുതി
യക്കുഞ്ഞനുംതിന്നനേരം * വായയും കയ്യും സുഖംവരുത്തി
ചിങ്ങൻപഴവും മലർപ്പൊടിയും * കുഞ്ഞനുംകൊണ്ടുക്കൊ
ടുക്കുന്നല്ലെ പകുതിയക്കണ്ണൻകുടിക്കുന്നല്ലെ * പകുതിയക്കു
ഞ്ഞനുംകുടിക്കുന്നല്ലെ ചോദിച്ചല്ലോമന ചിരുതക്കുഞ്ഞൻ *
ഞാനിന്നൊരു കാര്യം ചോദിച്ചാലും പട്ടാങ്ങംനേരുപറക
വേണം * അന്നേരംകണ്ണൻപറയുന്നല്ലെ ആരെന്നുചൊല്ലി
മാളികയേററി * പിന്നെയക്കണ്ണൻ പറയുന്നല്ലെ നാദാ
പുരംകുഞ്ഞിക്കണ്ണൻ ഞാനും * കുഞ്ഞനുനന്നെതെളിഞ്ഞു
പോയി എന്നുടെബന്ധുവതാകുന്നതു എന്നോടെ അമ്മപറ
ഞ്ഞിട്ടുണ്ട് * പിന്നെയുംകണ്ണൻ പറയുന്നല്ലൊ ഈങ്ങമലവീ

ട്ടിൽ ചിരുതക്കഞ്ഞ * പൊന്നിയംഗ്ഗുരുക്കളെകൊല്ലുവാനും അതിനായിത്തന്നൊഞാൻവന്നാതാണ് * ഈ വീട്ടിലുള്ള നിൻറാങ്ങളാര് * നാളെകളരിക്കപ്പോകുന്നേരം * എന്നെയും കൂടെഅയക്കവേണം പൊയിത്തുകറിച്ചുവരുവുംഞാനെ * ഗ്ഗുരുക്കളെ ഞാനതു കൊന്നൊണ്ടാലും നാദാപുരംവീട്ടിനുപോയോണ്ടാലും * ഞാനെൻെറതമ്പുരാനെയയച്ചോണ്ടിട്ടും എന്നുടെകല്യാണം കുറിച്ചുകൊണ്ടും * കല്യാണം കഴിച്ചുഞാൻ കൊണ്ടുപോകും ഇന്നൊട്ടുംവെററിലചുരുട്ടിടണ്ട * ഈങ്ങമലവീട്ടിൽ കുട്ടികള് പയററാൻപുറപ്പാടങ്ങാകുന്നല്ലെ * കുഞ്ഞനുംതന്നൊപറഞ്ഞനേരം മൂക്ക്രുട്ടെട്ടത്തെരപ്പൻപോന്നും കോട്ടെ * മൂക്ക്രുട്ടെട്ടത്തെരപ്പൻ പോകുന്നല്ലെ ഈങ്ങമലവീട്ടിലെകുട്ടികളും * പൊന്നിയം കളരിക്കപോകുന്നല്ലെ കളരിക്ക കുട്ടികൾചെല്ലുന്നേരം * ഏതാനും ന്യാറോളം കുട്ടികളും പയററാൻ കളിരിക്ക വന്നിട്ടുണ്ട് * ഈങ്ങമലവീട്ടിൽകുട്ടികളും അവരൊക്കെ പയററുപയററുന്നേരം * നാദാപുരംകുട്ടികുഞ്ഞിക്കണ്ണൻ കെട്ടിയഴിച്ചോരകച്ചയാണ് * കച്ചയും തന്നൊയെടുത്തുകെട്ടി. കഴുത്തിലുംകൊണ്ടങ്ങ്കെട്ടുന്നല്ലെ * മൂക്ക്രുട്ടെട്ടത്തുകൊണ്ടാണവനും തലയിലെടുത്തല്ലെതേക്കുന്നത് * പിന്നെയച്ചന്തിമേൽതേക്കുന്നല്ലെ കൂട്ടത്തിൽവന്നോനും നില്ക്കുന്നല്ലെ * കൈയ്യുംകണ്ടുഗ്ഗുരിക്കളെല്ലെ എവിടുന്നിക്കണ്ടനും വന്നോണ്ടതും * ഈങ്ങമലവീട്ടിൽ കുട്ടികളും ഞങ്ങളുടെ വീട്ടിന്നാങ്ങാകുന്നതും * ചട്ടിക്കവെള്ളം വലിക്കുന്നോനും എരപ്പക്കോരനെന്നുംപേരാകുന്നു * അതുതാനെകേട്ടഗ്ഗുരിക്കളെല്ലെ കുട്ടികളെക്കൂടെനിറുത്തുന്നല്ലെ * കോരനെയുംതന്നൊപഠിപ്പിക്കുന്ന ഇടംകാലെടുക്കടൊ ഇരപ്പക്കോരാ * വലം

കാലെടുക്കുന്നൊരപ്പക്കോരൻ രണ്ടുകാലുമെടുക്കടാഎരപ്പക്കോരാ * ചന്തികുത്തിക്കോരൻവീഴുന്നല്ലെ കുട്ടികളങ്ങെല്ലാരും ചിരിച്ചുപോയി * ഗുരിക്കളും താനുംചിരിച്ചുപോയി പൊന്നിയംഗുരിക്കളൊതാണനേരം * ചൂരലുവലിച്ചിട്ടടിക്കുന്നല്ലെ അടികൊണ്ടുകോരൻപറഞ്ഞനേരം * പൊന്നിയം ഗുരിക്കളേകേൾക്കവേണം * നിങ്ങളിന്നൊന്നോയും തല്ലിടേണ്ട നിങ്ങളുംഞാനും പടകുറിക്കിൻ * എന്നാൽകുറിച്ചെൻെറരപ്പക്കോരോ നാളെവരുംകുംഭംഞായറാഴ്ചക്ക് * പടയും കുറിച്ചോരുനേരത്താണ് ചെമ്പോല എഴുതിപകരവേണം * ഓലകൊണ്ടുപോരുന്നൊരപ്പക്കോരൻ ഈങ്ങമലവീട്ടിലെ കുട്ടികളും * ഈങ്ങമലവീട്ടിനും പോകുന്നല്ലെ തണ്ടാൻെറ കുട്ടികളാകുന്നതും * അച്ഛനോടുവന്നുപറയുന്നല്ലെ നാളെവരുംകുംഭംഞായറാഴിച്ച * തന്നൊയുംവന്നുപുലന്നോണ്ടൊല് കോരനെതന്നൊയുംകൊന്നുപോകും * അതുകേട്ടുതണ്ടാൻ ചിരിച്ചുപോയി അന്നേരംവെള്ളംവലിച്ചുകോരൻ * ഈങ്ങമലവീട്ടിലെതണ്ടാത്തിയും നേരമൊട്ടുസന്ധ്യമയങ്ങനേരം * മൂടയരിച്ചോറും പുളിച്ചമോരും കോരനുകൊണ്ടുകൊടുക്കുന്നല്ലെ * വിളക്കിൻെറവെട്ടേൽവലിച്ചുവെച്ചു മൂന്നുപിടിവാരിട്ടോനാശകാട്ടി * വടക്കേയെക്കുപ്പേലും ചാടുന്നല്ലെ പുല്ലട്ടേൽ പോയികിടക്കുന്നല്ലെ * തണ്ടാനുംതണ്ടാത്തിയുമാകുന്നത് വാതിലടച്ചും കിടക്കുന്നല്ലെ * അവരന്നുനല്ലോരുറക്കായപ്പോൾ ഈങ്ങമലവീട്ടിലെ ചിരുതക്കുഞ്ഞൻ * വാതിൽതുറന്നുംപുറത്തുവന്നു * പുല്ലട്ടേൽവന്നുവിളിക്കുന്നല്ലെ * നാദാപുരം കുട്ടിക്കണ്ണനെയാണ് കിണററിൻകരക്കലുംകൊണ്ടുവന്നു * നല്ലോണംകണ്ണനെകുളിപ്പിച്ചല്ലൊ അവളുടെമാളികകേറുന്നല്ലൊ * അവനങ്ങുചോറുംകൊടുത്തവള് വേണ്ടുന്നോര

ത്താഴമുണ്ടുകണ്ണൻ * വെററിലമുറുക്കംകഴിക്കുന്നല്ലെ ചെമ്പോ ലാഎടുത്തങ്ങുകാട്ടുന്നല്ലെ * കാട്ടിപ്പറയുന്നകണ്ണനാണ് നാളെയുംവന്നുപുലൻകൊണ്ടാൽ * എന്നൊളിവിടെയൊട്ടും കാണുകില്ല ഗുരുക്കളെഞാനങ്ങുകൊല്ലുംകുഞ്ഞാ * എന്നിട്ടു വീട്ടിനുപോകുംഞാനും പിന്നെഞാൻകല്യാണംനിശ്ചയിച്ചു * കല്യാണംകഴിച്ചുനിന്നെകൊണ്ടുപോകും എന്നുംപറഞ്ഞുകൊണ്ടാണുകുഞ്ഞികണ്ണൻ * പുലരാനൊരേഴരരാവുള്ളപ്പം കുഞ്ഞനോട്ടയാത്രപറഞ്ഞുകൊണ്ട് * കണ്ണനവിടുന്നും പോരുന്നല്ലെ പൊട്ടകിണററിലും ചെന്നിറങ്ങി * അവൻെറയൊരു മംഎടുത്തൊക്കെയും തണ്ടാൻെറവീട്ടിലും വന്നോളുന്നു * പടിപ്പുരയിൽവന്നങ്ങിരിക്കുന്നല്ലെ തണ്ടാൻെറ തണ്ടാത്തിയാണു കെട്ടൊ * നേരമൊട്ടുപുല്ലപുലരുന്നോരം നാലുപുറമൊക്കെയടിച്ചുവാരി * പടിപ്പുരയിൽവന്നങ്ങു നോക്കുന്നോരം കണ്ണനിരിക്കുന്നതു കാണുന്നല്ലെ * തണ്ടാനൊട്ടുചെന്നുപറയുന്നല്ലെ നമ്മുടെപടിക്കലിന്നാകുന്നത് * താമൂരിപ്പാടല്ലെഴുന്നള്ളീത് നമ്മുടെപടിപ്പുരയിലുണ്ടങ്ങിപ്പോൾ * അതുതാനെകേട്ടുള്ള തണ്ടാനാണ് പടിപ്പുരയിൽവന്നങ്ങു നോക്കുന്നോരം * താമൂരിപ്പാടിനെകണ്ടതില്ല നാദാപുരംകുട്ടികുഞ്ഞിക്കണ്ണൻ * പൊന്നിയംകളരിക്കുപോകുന്നല്ലെ പൊന്നിയംകളരിക്കുചെന്നനേരം * പൊന്നിയംഗുരിക്കളെ കാണുന്നല്ലെ നാലുവാൾവെട്ടിപ്പൊഴികവേണം * അന്നേരം ഗുരിക്കള് പറയുന്നല്ലെ നിന്നോടും പൊയ്ത്തുകുറിച്ചിട്ടില്ല * ചെമ്പോലയെടുത്തിട്ടും കാട്ടുന്നല്ലെ നാലെട്ടുനാഴികപൊയ്ത്തനേരം * ഗുരിക്കളെതന്നെയും കൊന്നു കണ്ണൻ പിന്നെയവിടുന്നും പോന്നുകണ്ണൻ *നാദാപുരംവീട്ടിനു വന്നോളുന്നു വത്തമാനമൊക്കെപറയുന്നല്ലെ * തച്ചോളിമേപ്പൊയിൽചെല്ലുന്നല്ലെ മേപ്പൊയിൽകണ്ണനും ചെല്ലുന്നേരം*

തച്ചോളിയുദയനനുണ്ടവിടെ ആചാരത്തിൻവണ്ണം നില്ക്കുന്നാ
ല്ലെ * ഉദയനൻതന്നെയും ചോദിക്കുന്നു എന്തായിവന്നൊടൊ
കുഞ്ഞിക്കണ്ണാ * എനിക്കൊരു കല്യാണം കുറിക്കവേണം എ
ന്നുംപറഞ്ഞല്ലൊകുഞ്ഞിക്കണ്ണൻ* എന്നാൽകുറിക്കാൻഞാൻ
പോകാമല്ലൊ നിങ്ങൾകുറിക്കാനുംപോയോണ്ടാലും * തമ്പു
രാൻെറകോലോത്തുംപോകവേണം വൎത്തമാനമൊക്കെപറക
വേണം * കണ്ണനുംതന്നെമടങ്ങുന്നല്ലെ ഉദയനൻതന്നെയ
ങ്ങാകുന്നാത് * പയ്യംപള്ളെ്രാമനകുഞ്ഞൻചന്തു രണ്ടാളും
വേഗത്തിൽപോകുന്നല്ലെ * ചാപ്പനുംകൂടെയതുണ്ടന്നേരം ത
ണ്ടാൻെറ വീട്ടിലും ചെല്ലുന്നല്ലെ * തണ്ടാനുമായിട്ടുകാണുന്നാ
ല്ലെ മേലിൽവരുംകുംഭംബുധനാഴ്ച * കല്യാണംകുറിച്ചുങ്ങ
പോരുന്നല്ലെ ഓടമലവാണതമ്പുരാൻെറ * കോവിലകത്ത
ങ്ങുചെല്ലുന്നല്ലെ തമ്പുരാനെകണ്ടുപറഞ്ഞൊക്കെയും * ഓട
മലവാണതമ്പുരാനും പറയുന്നുണ്ടന്നേരംതമ്പുരാനും * കണ്ണ
ൻെറകല്യാണച്ചെലവൊക്കയും ഞാനിന്നിവിടുന്നുതന്നുകൊ
ള്ളാം * അതുതാനെകേട്ടുള്ളകുഞ്ഞോതേനൻ കണ്ണനോടു
ചെന്നുപറഞ്ഞൊക്കയും * പന്തലുപണിയുംതുടങ്ങുന്നല്ലെ
നാദാപുരത്തിന്നങ്ങിട്ടുപന്തൽ * തമ്പുരാൻെറ കോലോംപ
ടിക്കലോളം അവിടുന്നുതൊട്ടുള്ളപന്തലാണ് * ഈങ്ങമല
വീടോളംഇട്ടോളുന്നു എല്ലാവുംനല്ലോണം ചമയിച്ചല്ലൊ *
ഈങ്ങമലവീട്ടിൽചിരുതയിനെ നാദാപുരംവീട്ടിനുകൊണ്ടു
പോന്നു അങ്ങിനെസുഖിച്ചവരും കൂടുന്നല്ലൊ.*

സമാപ്തം.

# ചന്ദനമരച്ചോലയിൽ കുഞ്ഞനമ്മു

## കുളിക്കാൻ പോയ പാട്ട്



ചന്ദനമരച്ചോലെലെ കുഞ്ഞനമ്മു അമ്മയെവിളിച്ചും പറയുന്നല്ലെ * കുമ്മായച്ചൂടോണ്ടും കൽച്ചൂടോണ്ടും കണ്ണിനുകാഴ്ചകുറഞ്ഞെൻറമ്മേ * പുറംകുളംപുക്കകുളിക്കവേണം അന്നേരത്തമ്മപറയുന്നല്ലെ * പുറംകുളംകുളിക്കാനോ പോയോണ്ടാലും കടത്തതിനാട്ടുള്ള നായമ്മാര് * നിന്നെവഴിവെച്ചുകണ്ടൊണ്ടാലും നിന്നെയടിമപിടിച്ചുംപോകും * അന്നേരത്തമ്മുപറയുന്നല്ലോ എന്നെയൊനായമ്മാര് കാണുകയില്ല * നിനക്കൊത്തോണായിക്കോ അമ്മുമോളെ കുഞ്ഞനും കുഞ്ഞൻെറ മടവികളും * എണ്ണനിറനിറെതേച്ചുകൊണ്ടും ചോട്ടകളിയായി പോരുന്നല്ലെ * ചിങ്കാരച്ചന്തികൊണ്ടുപന്തടിച്ചും മുലകൊണ്ടുമദ്ദളംതച്ചുകൊണ്ടും * പുത്തൻചിറക്കല്ലെവന്നോളുന്നു കുഞ്ഞൻകുളിച്ചുംകയറുന്നല്ലെ * തോത്തുകല്ലേറീട്ടുംതോത്തുന്നല്ലെ * അന്നേരംവരവുണ്ടുകുഞ്ഞിച്ചന്തു * ചന്തുവരവതുകണ്ടു കുഞ്ഞൻ മടവികളോട്ടുതന്നെ പറയുന്നല്ലെ * ഒന്നോരുനായര് വരവുണ്ടല്ലൊ നാട്ടിൽ വിളഞ്ഞോരു നായരല്ലെ * നായരെതന്നെ ചതിക്കവേണം കുഞ്ഞൻകുളിക്കുന്നതുകണ്ടുചന്തു * കുഞ്ഞൻമരികത്തുംവന്നോളുന്നു കുഞ്ഞനൊട്ടുവന്നല്ലെ ചോദിക്കുന്നു * എന്തൊരുകോലോത്തുള്ളനിയ്യ് രാജാവിൻമകളൊമരുമകളോ * മന്ത്രിമകളൊ മരുമകളോ പട്ടാങ്ങംനേരുപറകകുഞ്ഞാ * അന്നേരത്തോള് പറയുന്നല്ലൊ ഞാനൊരുകോലോത്തും ഉള്ളതല്ല *

ആരിയംരാരോത്തുള്ളതാണ് മാതുവെന്നൊന്നടെ പേരാണല്ലോ * അന്നേരംചന്തുവുംചോദിക്കുന്നു ആരിയംരാരോത്തു കുഞ്ഞൻമാതു * വിളക്കുവെച്ചഞ്ചുനാഴികരാച്ചെല്ലുമ്പോൾ ആരിയംരാരോത്തു എത്തുംഞാനും * നീയൊകിടക്കുന്ന കട്ടിലിന്മേൽ ഇനിക്കിന്നടിച്ചും പിരിക്കവേണം * അതിനു കുഴക്കില്ല നായന്മാരെ എന്നും പറഞ്ഞുനടന്നുചന്തു * ചന്തുവുംമേപ്പോയ്ക്ക പോകുന്നല്ലെ ചന്ദനമരച്ചോലെ കുഞ്ഞനമ്മു * കുഞ്ഞനുംകുഞ്ഞൻെറമടവികളും ചോടുകളിയായി പോരുന്നല്ലെ * ചന്ദനമരച്ചോലയിൽ പെറേറാരമ്മ അമ്മൂനെത്തന്നൊയും കാണാഞ്ഞിട്ടും * നോക്കിക്കൊണ്ടിരിക്കുന്നു പെറേറാരമ്മ അമ്മുവുംവന്നുപടികയറി * അമ്മയുംതന്നൊയതുചോദിക്കുന്നു കുളിക്കാനുംനീയതു പോയോണ്ടിട്ട * ഇത്തറെനേരം വഴകിയതെന്തു അന്നേരത്തമ്മുപറയുന്നല്ലെ * പുത്തൻചിറക്കുഞാൻപോയിട്ട് ഞാനുംകുളിച്ചങ്ങു നില്ക്കുന്നേരം * തച്ചോളിയനന്തരം ചന്തുനായര് എന്നോടു വന്നിട്ടുംചോദിച്ചല്ലൊ * ഏതൊരുകോലോത്തുള്ളതെന്നു അന്നേരം ഞാനും പറഞ്ഞിൻറമ്മെ * ആരിയംരാരോത്ത് മാതുവെന്നു അന്നേരത്തമ്മപറയുന്നല്ലെ * പാരംചതിച്ചോ നീ പൊന്മകളെ തച്ചോളിഅനന്തരം ചന്തുനായര് * ആരിയംരാരോത്തുചെന്നൊണ്ടാലും മാതുനെ കണ്ണാലെകണ്ടോണ്ടാലും * ആരിയംരാരം മുടിക്കുമല്ലൊ ആരിയംരാരോത്ത് മാതുകുഞ്ഞൻ * കാക്കയെപ്പോലെ കറുത്തൊരുത്തി ചക്കച്ചുളപ്പല്ലും പേൻതലയും * ഇങ്ങിനെയൊരുനായരെ ചതിക്കരുതെ അന്നേരത്തമ്മുപറയുന്നല്ലെ * ഇങ്ങിനെ തന്നൊ ചതിക്കുകവേണ്ടെ തോലുവെളുത്തോരു പെണ്ണുങ്ങൾക്കും *

നെഞ്ഞത്തുചോരയുള്ളൊരാണുങ്ങൾക്കും അവരിക്കിനാ
ക്കും നടന്നുകൂടാ* എന്നാല്ലെകുഞ്ഞൻപറയുന്നതും അമ്മയും
പൊട്ടിക്കരഞ്ഞുപോയി * തച്ചോളിഅനന്തരം കുഞ്ഞിചന്തു
കട്ടമയിൽകുളിയുംകഴിയുന്നല്ലെ * ചന്തുഒരുങ്ങിപുറപ്പെട്ട
ല്ലൊ ആരിയംരാരോത്തുവന്നോളുന്നു * ആരിയംരാരോത്തു
ചെല്ലുന്നേരം ആരിയംരാരോത്തുകുഞ്ഞിക്കേളു * കേളുവും
പൂവ്വത്തിരുന്നിരുന്നു ചന്തുനെകണ്ണാലെകണ്ടനേരം * മ
ഞ്ഞോലമന്ത്രികൊട്ടുക്കുന്നല്ലെ വെററിലമുറക്കിയിരിക്കുന്നേ
രം * ചന്തുവുംതന്നൊയത്തുചോദിക്കുന്നു ആരിയംരാരോത്തു
കുഞ്ഞിക്കേളു * വെള്ളത്തിന്ദാഹംപൊറുത്തുകൂടാ ഒരു കി
ണ്ടിവെള്ളംതരികവേണം * അതുതന്നൊകേട്ടുള്ള കേളുവല്ലേ
കേളുവകത്തേക്കുചെല്ലുന്നല്ലെ * അന്നേരംചന്തുപറയുന്നു
ണ്ട് ഇവിടെയപ്പെണ്ണുങ്ങളില്ലെകേളു * വെള്ളംതരുവാൻ
പറകകേളു പടിഞ്ഞാററിവാതുക്കൽചെന്നോണ്ടിട്ടു * കേളു
വുംതന്നൊപറയുന്നല്ലെ ആരിയംരാരോത്തുനേർപെങ്ങളെ *
തച്ചോളിഅനന്തരം ചന്തുനായര് ഓറിന്നിവിടെയത്തുവന്നി
ട്ടുണ്ട * ഓറ്ക്കുവെള്ളംകൊട്ടുക്കകുഞ്ഞാ നിൻെറയൊരുമ
ചമഞ്ഞൊനിയ്യ് * മാതുൻെറഒരുമചമയുന്നല്ലെ വെ
ള്ളൊട്ടുകിണ്ടിഎട്ടുക്കുന്നല്ലെ * കിണററുംകരക്കങ്ങുവന്നോ
ളുന്നു ഒരു കിണ്ടിവെള്ളംഎട്ടുക്കുന്നല്ലെ * തലയോടെപട്ടു
പൊതിഞ്ഞുകൊണ്ടും കുമ്പിട്ടുതലയവള്ന്യത്താതണ്ടും *
വെള്ളവും കൊണ്ടുകൊട്ടുക്കുന്നല്ലെ മൂത്തിപിടിച്ചൊന്നുന്ത്യ
ത്തിചന്തു * കുഞ്ഞൻമുഖത്തങ്ങുനോക്കുന്നല്ലെ ചക്കച്ചുള
പ്പല്ലുംപേൻതലയും * കാരാമപോലെകറുത്തൊരുത്തി അ
തുതാനെകണ്ടുള്ള ചന്തുവാണ് * ചന്തുവിനരിശംപിടിച്ച

ന്നോരം പറയുന്നുണ്ടോമന കുഞ്ഞൻചന്തു * പെങ്ങളെയി വിടെനീവെച്ചുകൊണ്ടും ഇരിക്കുന്നപെണ്ണുതുനങ്ങിയാര് * അവളെക്കൊണ്ടോവെള്ളംതരുകിച്ചത് എന്നുപറഞ്ഞല്ലെ യടിക്കുന്നതു * അടികൊണ്ടുകേളുപറഞ്ഞനേരം എന്നുടെ പെങ്ങളിതുതന്നെയാണ് * പറയുന്നതു ചന്തുവുംകേൾക്കു ന്നില്ല തച്ചോളിഅനന്തരംകുഞ്ഞിച്ചന്തു * മാളികമുകളി ലെല്ലാംകേറിനോക്കി എവിടെയുംകുഞ്ഞനെകണ്ടില്ലല്ലൊ * കേളുനെ പിടിച്ചുകെട്ടികൊണ്ടുവരുന്ന തച്ചോളിമേപ്പൊയി ലും കൊണ്ടുവന്ന * കുററിതറച്ചുവിടെകെട്ടുന്നല്ലെ കല്ലറയ കത്തുകടന്നുചന്തു * വാതിലടച്ചാപ്പുംചിപ്പുംഇട്ടു കട്ടിലി ന്മേൽചെന്നുകിടക്കുന്നല്ലെ * അങ്ങിനെയവിടെകിടക്കു നോരം ഉണിച്ചെറിയവന്നുവിളിച്ചോണ്ടിട്ടും * ചന്തുവുംവാ തിൽതുറന്നില്ലല്ലൊ വിളിച്ചവിളിമാറുകേട്ടില്ലല്ലൊ * ചാപ്പ ന്നാചെന്നുവിളിക്കുന്നല്ലൊ എന്നിട്ടുംവാതിൽതുറന്നില്ലല്ലൊ ഉദയനുംചെന്നു വിളിക്കുന്നല്ലൊ എന്നിട്ടും വാതിൽതുറ ന്നില്ലല്ലോ * തച്ചോളികോമക്കുറുപ്പെന്നോരും കാവിൽ പുളിക്കലെകുഞ്ഞൻചീരും * ചന്തുനെചെന്നുവിളിക്കുന്നാ ല്ലെ എന്നിട്ടും വാതിൽതുറക്കുന്നില്ല * അന്നേരം ചാപ്പൻ പറയുന്നല്ലൊ ചന്തുനെആരോചതിച്ചായിക്കും * ഏതൊരു പെണ്ണുചതിച്ചിരിക്കാം ചന്ദനമരച്ചോലേൽകുഞ്ഞനമ്മു * കുഞ്ഞനന്നാറെറംചതിച്ചായിരിക്കും അമ്മുവുംവന്നുവിളിച്ചു ല്ലാതെ * ചന്തുവാവാതിൽതുറക്കുകില്ല എന്നുംപറഞ്ഞല്ലൊ തണ്ടാച്ചേരി * ഒന്നുണ്ടുകേൾക്കണോഉണിച്ചെറിയെ വട കരപീടികക്കുപോണംനിയ്യെ * വടകരപീടികയിൽവി ല്ല്യാത്തുമ്മ ഉമ്മയെവിളിച്ചിട്ടുപോകവേണം * ചന്ദനമര ച്ചൊലേൽകുഞ്ഞനമ്മു ഓളേയുംതേടിവരുത്തേണല്ലോ *

അവളിന്നുവന്നുവിളിച്ചല്ലാതെ ചന്തുവുംവാതിൽതുറക്കയില്ല *
അതുതാനെകേട്ടുള്ളുണ്ണിച്ചെറിയ ചീരുനെക്കൂട്ടിയല്ലെ പോകു
ന്നതു് * വടകരപ്പീടികക്കുംപോകുന്നല്ലെ ചോദിച്ചല്ലോമന
വിയ്യാത്തുമ്മ * എന്തായി പൊന്നെന്റെഉണ്ണിച്ചെറിയെ മ
ററേതുമല്ലല്ലൊവിയ്യാത്തുമ്മെ * തച്ചൊളിയനന്തരംകുഞ്ഞൻ
ചന്തു ഇന്നോക്കൊരുമൂന്നുദിവസമായി * വാതിലടച്ചുംകിട
ന്നോണ്ടിട്ടു ചന്ദനമരച്ചോലേൽകുഞ്ഞനമ്മു * അമ്മുവുംവന്നു
വിളിച്ചല്ലാതെചന്തുവാവാതിലുതുറക്കയില്ല * വടകരപ്പീടിക
യിലെവിയ്യാത്തുമ്മ വേണ്ടുന്നസല്ക്കാരം സല്ക്കരിച്ചു * ഉമ്മയു
മൊരുങ്ങിപ്പുറപ്പെട്ടല്ലൊ കായ്യാമ്പൂവീട്ടിൽ പടിക്കത്തൊഴെ *
കായാമ്പൂവീട്ടിലുംകേറുന്നല്ലൊകായാമ്പൂവീട്ടിൽകതീശയുമ്മ *
ഉമ്മയെയുംകൂട്ടിയല്ലെപോരുന്നതു ചീരുവുംഉണിച്ചിരയും ആ
കുന്നതു് * തച്ചോളിമേപ്പൊയിക്കു പോരുന്നല്ലെ വടകരപ്പീടി
കയിലെവിയ്യാത്തുമ്മ * കായാമ്പൂവീട്ടിൽ കതീശയുമ്മ ചന്ദന
മരച്ചോലക്കും പോകുന്നല്ലെ * ചന്ദനമരച്ചോലയിൽചെല്ലു
ന്നേരം ചന്ദനമരച്ചോലയിൽ പെററാരമ്മ * ഉമ്മാരെ
രണ്ടിനെയുംകാണുന്നല്ലെ ഇരിപ്പാനുംതന്നെകൊടുക്കുന്നല്ലെ *
അവരിന്നവിടെയിരിക്കുന്നല്ലെ ചോദിച്ചല്ലോമനപെററാര
മ്മ * എന്തായിവന്നെന്റെ വിയ്യാത്തുമ്മേ അന്നേരംവിയ്യാ
ത്തുപറയുന്നല്ലെ * ചന്ദനമരച്ചോലയിൽമാതുവമ്മെ നിങ്ങ
ളെമകളല്ലെ കുഞ്ഞനമ്മു * ഇങ്ങിനെയൊരുനായരെചതിക്ക
രുതെ തച്ചോളിഅനന്തരംകുഞ്ഞൻചന്തു * ഇന്നോക്കമൂന്നു
ദിവസമായി വാതിലടച്ചുകിടന്നോണ്ടിട്ടു് * അമ്മുവുംചെന്നു
വിളിച്ചല്ലാതെ ചന്തുവുംവാതിൽതുറക്കയില്ല * എന്റെകൂടെ
അമ്മുനെഅയക്കവേണം കുഞ്ഞനൊരുഹാനിവരുത്തുകയില്ല*
അമ്മയുംതന്നെ പറഞ്ഞന്നേരം കട്ടമയിൽപോകെന്റെ കു

ഞ്ഞനമ്മു * അമ്മു ഒരുമ ചമഞ്ഞൊക്കയും കുഞ്ഞനൊരുങ്ങി പുറപ്പെട്ടല്ലൊ * തച്ചോളിമേപ്പോയിക്കപോകുന്നല്ലെ വടകര പീടികയിൽ വിച്ചാത്തുമ്മ * കായാമ്പൂവീട്ടിലെകതീശയുമ്മ തച്ചോളിമേപ്പോയിൽചെല്ലുന്നല്ലെ * തച്ചോളിമേപ്പോയിൽ പടിഞ്ഞാററിൻെറവാതുക്കൽചെന്നു വിളിക്കുന്നല്ലെ * ചന്ദന മരച്ചോലയിൽകുഞ്ഞനമ്മു തച്ചോളിയനന്തരംഓമനബന്ധു* അമ്മുവാണ്‌വന്നുവിളിക്കുന്നതു് വിളക്കുവെച്ചുഅഞ്ചുനാഴിക രാച്ചെല്ലുമ്പോൾ * ചന്ദനമരച്ചോലയിൽവന്നുംകോളിൻ എ ന്നുംപറഞ്ഞുനടന്നുകുഞ്ഞൻ തച്ചോളിയനന്തരം കുഞ്ഞൻച ന്തു * കുഞ്ഞൻെറവായ്ക്കുററുക്കേട്ടനേരം ചന്തുവുംവാതിൽതു റന്നുവന്നു * കനകംതെളിഞ്ഞല്ലൊ ചന്തുനാണ്‌കട്ടുമയിൽകു ളിയുംകുറികഴിഞ്ഞു * കട്ടുമയിലൂണുംകഴിയുന്നല്ലൊ അവൻെറ ഒരുമചമഞ്ഞൊക്കയും *ചന്ദനമരച്ചോലയിൽ പോകുന്നല്ലെ ചന്ദനമരച്ചോലയിൽഎത്തുന്നല്ലൊ * ചന്ദനമരച്ചോലയിൽ കുഞ്ഞനമ്മു കുഞ്ഞൻകിടക്കുന്ന കട്ടിലിന്മേൽ * നല്ലോണം അടിച്ചുവിരിച്ചൊക്കയും ചന്തുൻെറകാലും കഴുകിച്ചല്ലൊ * കുഞ്ഞൻെറകല്ലറയിൽപോകുന്നല്ലെ കട്ടിലിന്മേൽചെന്നാങ്ങി രുന്നുചന്തു * പറയുന്നാഞ്ഞോമനകുഞ്ഞൻചന്തു വെററിലചുരു ട്ടെൻെറകുഞ്ഞനമ്മു * അതുതാനെകേട്ടുള്ളകുഞ്ഞനമ്മു വെ ററിലത്തട്ടു എടുത്തുവെച്ചു * വെററിലചുരുട്ടികൊടുക്കുന്നല്ലെ വെററിലചുരുട്ടികൊടുത്തുകൊണ്ടും * കളിച്ചുംവിനോദംപറ ഞ്ഞുകൊണ്ടും അങ്ങിനെയവിടെയുംകൂടുന്നല്ലെ * അങ്ങിനെ സുഖമായിരുന്നാവര് *

# നരിപ്പള്ളിചേറവായിൽ തിയ്യക്കോരൻ ഉണിച്ചെറിയയെ തട്ടുത്ത പാട്ട്



നരിപ്പള്ളിചേറവായിൽ തിയ്യക്കോരൻ കാവുകുള ങ്ങരയട്ടുത്തുംവന്നു * തച്ചോളിഉണിച്ചെറിയകുഞ്ഞനാണ് കുഞ്ഞൻകുളിച്ചേറിനില്ക്കുന്നേരം * കോരനട്ടുത്തല്ലെചെല്ലു ന്നു അതുതാനെകാണുന്നുണിച്ചെറിയ * അട്ടക്കല്ലെട്ടക്കല്ലെ തിയ്യക്കോര കോരനുംതന്നെയതുകേട്ടനേരം * മൂരിക്കിനിള ന്തലകൊമ്പുകൊത്തി പിടിച്ചോളംമുള്ളതരങ്ങിക്കൊണ്ടു * ഉണിച്ചെറിയേൻറരികത്തു വന്നോളുന്നൊന്നൊരുവരയുംവര ക്കുന്നല്ലെ * പറയുന്നുണ്ടോമനതിയ്യക്കോരൻ തച്ചോളി ഉണിച്ചെറിയെകുഞ്ഞാകേൾക്ക * വിളക്കുവെച്ചിട്ടഞ്ചുനാ ഴികചെല്ലുന്നേരം തച്ചോളിമേപ്പോയിലെത്തും ഞാനും * എനിക്കങ്ങെടിച്ചുവിരിക്കവേണം അതിനേതുംമിണ്ടീല ഉണി ച്ചെറിയ * കോരനുംതന്നെയതാകുന്നത് ഉണിച്ചെറീൻെറ കയ്യുംപിടിക്കുന്നല്ലെ * മോതിരംപകച്ച്കഴിക്കുന്നല്ലെ കു ഞ്ഞനുംകരഞ്ഞോണ്ടുപോരുന്നല്ലെ * തച്ചോളിമേപ്പോയി ലുംചെല്ലുന്നല്ലെ തച്ചോളികുറുപ്പല്ലെചോദിക്കുന്നു * എന്തി നുകരയുന്നുണിച്ചെറിയെ മോതിരമൂരിയെറിയുന്നല്ലെ * കോരൻെറപേരുംകൊത്തിയമോതിരാണ് തച്ചോളിയുണി ച്ചെറിയെകുഞ്ഞാകേൾക്ക * നീയ്യിന്നൊരുത്തിമുതലായിട്ട് തിങ്ങളിൽനന്നാലുപടങ്ങങ്ങൾക്ക് * കുഞ്ഞൻ നിലവിളിക്കു ട്ടുന്നല്ലെ കേട്ടുകേട്ടുതയനുംവന്നോളുന്നു * ചോദിച്ചല്ലോമന കുഞ്ഞിയൊ" തനൻ എന്തിനുകരയുന്നുണിച്ചെറിയെ * മോ

തിരമെടുത്തുംകൊട്ടത്തന്നേരം ഒതയനൻ തന്നെപറയുന്നല്ലെ * കൊല്ലാതെകോരനെവെച്ചുംകൂടാ നാട്ടിന്നനാണിഭക്കേടാകുന്ന * വീട്ടിനും നാണിഭക്കേടാകുന്ന ഒതയനും ചാപ്പനും പോരുന്നല്ലെ * നരിപ്പുള്ളിചേററുവായിലെത്തുന്നല്ലെ ഉതയനൻ വരവതുകണ്ടുകോരൻ * അമ്മയെവിളിച്ചുപറയുന്നല്ലെ എൻെറ അളിയൻവരവുണ്ടല്ലോ * കടുമയിൽ കഞ്ഞിയൊരുക്കവേണം അമ്മയുംതന്നെ പറയുന്നല്ലൊ * തച്ചോളിതമ്പുരാൻവരവാണല്ലൊ ഉതയനുംവന്നുപടികയറി * കോരനുംതന്നെപറയുന്നല്ലൊ ഇരിക്കിനിരിക്കെൻെറ പൊന്നളിയ * അന്നേരംഉതയൻ പറയുന്നല്ലെ തിയ്യക്കുറുമ്പുപറയല്ലെടൊ * കഞ്ഞികുടിച്ചിട്ടുംപോകളിയ അന്നേരം ഉതയൻപറയുന്നല്ലെ * കളരിലെറങ്ങെടൊ തിയ്യക്കോര അന്നേരംകോരൻപറയുന്നല്ലെ * അളിയനും അളിയനുംപടവെട്ടുമ്പോൾ കാണുന്നലോകർകളിയാക്കുമെ * കേൾക്കുന്നലോകർചിരിക്കുമല്ലൊ തച്ചോളിനല്ലോമനകുഞ്ഞിഒതേനൻ * കളരിക്കചാഞ്ഞുനില്ക്കു ചെന്തെങ്ങോട് കച്ചയുംകൊണ്ടുവന്നുചുററുന്നല്ലൊ * ഒന്നുചുററികെട്ടൊന്നുവലിക്കുന്നേരം പച്ചയുംപഴുക്കയുംതൊഴിഞ്ഞുപോയി * നരിപ്പുള്ളിചേററുവായിൽപെററൊരമ്മ അമ്മവിളിച്ചുംപറയുന്നല്ലെ * പണ്ടേക്കുംപണ്ടുള്ള ചെന്തങ്ങാണ് കോരനൊരുത്തൻമൂതലായിട്ടു * ചെന്തങ്ങവിടുന്ന പൊരിയാനായി അവിടുന്നും കച്ചകഴിക്കുന്നല്ലെ * കളരിൻെറ തൂണോട്ടുംകൊണ്ടുച്ചുററി ഒന്നുചുററിട്ടൊന്നുവലിക്കുന്നേരം * കളരി ഒരുഭാഗം ചരിഞ്ഞുപോയി വിളിച്ചുപറഞ്ഞല്ലാപെററൊരമ്മ * കോരനൊരുത്തൻമൂതലായിട്ട് കളരിയും തന്നൊപൊരിയാനായി * ഉതയൻ കള

രിയകംകടന്നു കോരനെതന്നെവിളിക്കുന്നല്ലെ * കോരനും ക ളരിയകംകടന്നു ഉതയനുംചെന്നു പടവെട്ടുന്നു * അങ്ങിനെ പടവെട്ടിനില്ക്കുന്നോരം ഉതയനൻതന്നെകുഴങ്ങുന്നല്ലെ * ഇതു തന്നെ കണ്ടല്ലൊ കുഞ്ഞിച്ചന്തു നരിപ്പള്ളിചേററുവായിൽ വന്നോളുന്നു * കോരനെയെതിരായികണ്ടനേരം ചന്തുവും പൊട്ടിച്ചിരിച്ചുപോയി * തച്ചോളിയുതയനനാകുന്നത് പടമു മ്പിൽകോരനെകൊല്ലുന്നല്ലെ * കളരിയടച്ചുതയനൻ പോരു ന്നല്ലെ. * * * *

## ഒതേനൻ എലത്തൂര് കോട്ട പിടിച്ച പാട്ട്.

തച്ചോളിഅതിരാളൻദൈവമാണ് തച്ചോളിമേപ്പോ യിന്നുംപോരുന്നല്ലെ * കാവിലുംചാത്തോത്ത് വന്നോളുന്നു ഉതയനരികിനാവിൽ കാണിക്കുന്നു * തച്ചോളി നല്ലോമനകു ഞ്ഞിഒതേന എനിക്കിന്നു മേപ്പൊയിൽപൊറുത്തുകൂടാ * മണ്ടകം ചിതലുപിടിച്ചുപോയി എന്നാല്ലരികിനാവുകൊടുക്കു ന്നതും * ഞെട്ടി ഉണന്നല്ലൊ കുഞ്ഞിഒതേനൻ അന്നാട ത്താലെനടക്കുന്നല്ലെ * തച്ചോളിമേപ്പോയിലുംവന്നോളുന്നു മണ്ടകംചിതലെല്ലാംതട്ടുന്നോരം * ഒന്നോരുചെമ്പോല കിട്ടുന്നല്ലെ കിണറുംകരക്കല്ലുംകൊണ്ടുവന്നു * കുരുക്കനെ

തേച്ചുവെളുക്കെമോറി ജേഷ്ടൻററികത്തുംകൊണ്ടുവന്നു *
കേട്ടോളിൻകേട്ടോളിൻ കോമനേട്ടാ തച്ചോളിമണ്ടകംചി
തൽതട്ടുമ്പോൾ * എനിക്കൊരുചെമ്പോലകിട്ടിയേട്ട ചെ
മ്പോലയിൽ നോക്കിപറയുന്നുണ്ട് * നമ്മുടെ കാരണവന്മാർ
കാലം എലത്തൂരകോട്ടയുംപൊന്മലയും * തച്ചോളിമേപ്പ്പോ
യിക്കള്ളതാണ് അവിടുന്നുപിരിഞ്ഞുപിരവാകുന്നു * ഏഴുകി
ണറുംനിറച്ചുപൊന്ന് ചെമ്പോലേൽനോക്കിപറയുന്നതു് *
ഇനിക്കിന്നാക്കോട്ടക്കുപോണമേട്ടാ നീയൊട്ടുംകോട്ടക്കുപോക
ല്ലെടോ * പണ്ടങ്ങുനമ്മുടെ കാരണോന്മാർ നമ്മുടെ അ
മ്മോമന്മാരാകുന്നു * എലത്തൂരകോട്ടക്കും പൊന്മലക്കും
ഓലിനൊരേഴാള് പോയൊണ്ടിട്ട് * എലത്തൂർകടവവർ
കണ്ടില്ലെല്ലോ എലത്തൂർ കടവിനടുക്കനേരം * എലത്തൂർ
ക്കോട്ടവാണകുഞ്ഞികണ്ണൻ പൊന്നുണ്ടയിട്ടും വെടിവെച്ചു
ല്ലൊ * ഏഴാളുമവിടെ മരിച്ചുപോയി ഓലെയടവവിടെപ
ററിയതില്ല * ഒരുനാളുംപോകല്ലകുഞ്ഞിഒതേന ഒന്നും പറ
യേണ്ടകോമനേട്ട * എനിക്കിന്നുകോട്ടക്കുപോകവേണം
നിനക്കൊത്തോണായിക്കോ കുഞ്ഞിഒതേന * തച്ചോളിന
ല്ലോമനകുഞ്ഞിഒതേനൻ ചാപ്പനെവിളിച്ചു പറയുന്നല്ലെ *
ഓമനകൈമുറി എഴുതുകവേണം പയ്യമ്പള്ളിയോമനചന്തു
നാണ് * പുതുകൊയിലോത്തോമനവാഴുന്നോക്കും കല്ലുള്ളി
പാലാട്ടുകോമനൊന്നു * കീഴയിപനങ്ങാട്ടു ചന്തുനൊന്നു
കോട്ടക്കൽകുഞ്ഞാലിമരക്കാക്കൊന്നു * കൂട്ടിയാൽക്കൂടുന്നോ
രാളുകളും തച്ചോളിമേപ്പ്പ്പോയിലെത്തുകവേണം * എ
ന്നല്ലെ ഓലഎഴുതുന്നതു ഓലയുംകൊണ്ടുവേഗം പോക
വേണം * ഓലയുംകൊണ്ടുചാപ്പൻപോകുന്നല്ലെ പയ്യ

മ്പള്ളിവീട്ടിലുംചെല്ലുന്നാല്ലെ * ചന്തുന്ന് ഓലയുംകൊട്ടുക്കു ന്നാല്ലെ യാത്രപറഞ്ഞുനടന്നുചാപ്പൻ * പുത്തുകൊയ്ലോ ത്തുംവീട്ടിന്നവനോളുന്ന വാഴുന്നോക്കോലകൊട്ടുക്കുന്നല്ലേ * അവിട്ടന്നുംപോരുന്നചാപ്പനാണ് കീഴയിപനങ്ങാട്ട്ചന്തു നാണ് * ഓലയുംകൊട്ടുക്കുന്ന ചാപ്പനാണ് കോട്ടക്കൽകു ഞ്ഞാലിമരക്കാരുക്കും * ഓലയുംചാപ്പൻകൊട്ടുക്കുന്നാല്ലെ നാ ളെയപ്പുല്ലപുലരുന്നേരം * കുട്ടിയാൽകൂട്ടുന്നൊരാളുകളുംത ച്ചോളിമേപ്പ്പോയിലെത്തുകവേണം * പിറേറന്നുപുല്ലപുലരു ന്നേരം എല്ലാരുംമേപ്പ്പോയിലെത്തുന്നാല്ലെ * പയ്യമ്പള്ളിചന്തു പറഞ്ഞന്നേരം കാവിലുംതന്നെയത്തുകൂട്ടുകവേണം * എല്ലാ രുംകാവിലുംകൂട്ടുന്നാല്ലെ മൂന്നുദിനമവിടെക്കൂടിയിട്ടും * അവി ടെതിരുവെളയുണ്ടായില്ല മൂന്നുംകഴിഞ്ഞിട്ടുനാലിൻറന്നു * അവിടെതിരുവെളയുണ്ടായല്ലൊ കൂട്ടംകൂടികോട്ടക്കുപോക വേണ്ട * ഞാൻപറയുംപോലെകേട്ടുകൊള്ളു് കുട്ടിയുള്ളൊരാ ളുകൾപോയിക്കോട്ടെ * ചാപ്പൻപറയുന്നത് കേട്ടുംകോള് എല്ലാരുംതന്നെയുംപോരുന്നാല്ലെ * ഒതയനുംമേറപ്പ്പായിക്ക് പോരുന്നാല്ലെ ഒതയനുംഒരുങ്ങിപുറപ്പെട്ടല്ലൊ * രണ്ടാളുംവേ ഗത്തിൽപോരുന്നാല്ലെ അനാടത്താലെനടന്നോണ്ടിട്ടു * അങ്ങി നെകുറെവഴിനടക്കുന്നേരം പറയുന്നുണ്ടാമനചാപ്പനല്ലെ * ഇങ്ങിനെകോട്ടക്കുപോകവേണ്ട ഞാനോപറയുംപോൽ കേട്ടുംകോളിൻ * കള്ളാടിവേഷംധരിക്കവേണം തോറ ത്തുമുണ്ടൊന്നൊടുക്കുന്നാല്ലെ * നാലായിതന്നെയത്തുചീന്തുന്നാ ല്ലെ കള്ളാടിവേഷംധരിക്കുന്നാല്ലെ * പാളയുമൊന്നുപൊളി ച്ചെടുത്തു നല്ലോണംപാളയുംകുത്തുന്നാല്ലെ * തേനുമെടുത്തു നടക്കുന്നാല്ലെ എലത്തൂർകടവിനടുക്കുന്നാല്ലെ * കടവിലെകാ

വൽക്കാരാകുന്നത് കള്ളാടികളെകണ്ടൊരുനേരത്തിങ്കൽ *
നിങ്ങളെവിടുന്നകള്ളന്മാരെ ഞങ്ങളൊകള്ളന്മാരല്ലതാനും *
ഞങ്ങളൊകള്ളാടികളാകുന്നത് പാളയിലെന്താണ്കള്ളാടി
കളെ * പാളയിൽതേനാണ്തമ്പുരാനെ തേനോകുറച്ചുതരു
വിനെടൊ * തേനുംകുറച്ചുകൊടുത്തവിടെ എലത്തൂർനഗ
രത്തുംചെന്നവരും നിങ്ങളെവിടുന്നകള്ളന്മാരെ * ഞങ്ങൾ
വയനാടൻകള്ളാടികൾ എലത്തൂരെകോട്ടവാണതമ്പുരാ
നും പൊന്മലവാഴുന്നതമ്പുരാനും * കഞ്ഞിവെച്ചുപകച്ച്
കഴിക്കുന്നൊന്ന കേട്ടോരുകേളിയാൽപോനാതാണ് * തേ
നുംകുറെയവിടെ കൊടുക്കുന്നല്ലെ നഗരത്തിൽനീളെനടക്കു
ന്നല്ലെ * മണികെട്ടിയൊരാൽത്തറകാണുന്നല്ലെ അവി
ടേയുംചെന്നിട്ടിരിക്കുന്നല്ലെ * കേളിതംകേട്ടല്ലൊകുഞ്ഞി
കണ്ണൻ നയിനാലിയെതന്നെവിളിക്കുന്നല്ലെ * ഉതയനും
ചാപ്പനുംതന്നെയല്ലൊ എലത്തൂരെകോട്ടക്കുചെല്ലുന്നല്ലെ *
പാളയിലെന്തെടൊ കള്ളാടികളെ പാളയിൽ തേനാണുത
മ്പുരാനെ * തേനുംകുറച്ചുകൊടുക്കുന്നല്ലെ എണ്ണയുംചോ
റുംകൊടുക്കവേണം * എണ്ണയുംചോറുംകൊടുക്കുന്നല്ലെ
ചോറതുകൊണ്ടുവിളമ്പിയിട്ടു * കറിയുമെടുക്കാനായ് പോ
യനേരം വിളമ്പിയചോറെല്ലാംതിന്നവര് * ഒക്കെയുംകണ്ട
ല്ലൊകുഞ്ഞിക്കണ്ണൻ ഇവരൊട്ടുംകള്ളാടികളല്ലയെല്ലൊ *
ഇരിവരുംകള്ളന്മാരാകുന്നതും ഇവരെപിടിച്ചിപ്പോൾകെട്ടു
കവേണം * അവരെപിടിച്ചവർകെട്ടുന്നല്ലെ അവരൊനില
വിളിക്കുട്ടുന്നല്ലെ * ഇവരരാട്ടുകള്ളന്മാരല്ലതാനും കെട്ടഴി
ച്ചോലെയയക്കുന്നല്ലെ * പോരുന്നുണ്ടോമനകുഞ്ഞിഒതേനൻ
മണികെട്ടിയൊരാൽത്തറയിലിരിക്കുന്നല്ലെ * അങ്ങിനെ

അവിടെയിരിക്കുന്നേരം പൊന്മലവാഴുന്നകുഞ്ഞിക്കണ്ണൻ * കേളിതംകേട്ടല്ലോകള്ളാടികളെ കള്ളാടികളിവിടെവരുത്തു കവേണം * കള്ളാടികളെഅവിടെ വരുത്തുന്നല്ലെ പാളയി ലെന്താണകള്ളാടികളെ * പാളയിൽതേനാണതമ്പുരാനെ തേനും കുറച്ചുകൊടുക്കുന്നല്ലെ * എണ്ണയും ചോറും കൊടു ക്കുന്നല്ലെ ചോറതുകൊണ്ടുവിളമ്പിയവക * കൂട്ടാനെടുക്കാ നായിപോയനേരം വിളമ്പിയചോറല്ലാംതിന്നവരും * ഇവ രിന്നിക്കള്ളന്മാരാകുന്നത് ഇവരെപിടിച്ചിപ്പോാംകെട്ടുകവേ ണം * അവരെപിടിച്ചല്ലെകെട്ടുന്നത് കള്ളാടികാംനിലവി ളിക്കൂട്ടുന്നല്ലെ * കുങ്കനുംകെട്ടങ്ങഴിച്ചതില്ല കൈയ്യുംതുറിനിറ ച്ചവിടെ * പറയുന്നുണ്ടോമന കുഞ്ഞികുങ്കൻ കെട്ടഴിച്ചല്ലെ അയക്കുന്നതു * ആൽത്തറമൂകളിലുംചെന്നിരുന്ന ഏതാണ കോട്ടപിടിക്കേണ്ടതു * പൊന്മലതന്നെ പിടിക്കവേണം നേരംനിറകൊണ്ടപാതിരക്ക * പൊന്മലകോട്ടയിൽകടക്കു ന്നല്ലെ എല്ലാക്കുംനല്ലോരുറക്കംതന്നെ * ഒന്നൊഴിയാതെ ല്ലാം കൊന്നൊടുക്കി കുങ്കനെതന്നെയും കൊല്ലുന്നല്ലെ * പിറേറന്നു പുല്ലപുലരുന്നേരം ചോരയും തന്നെയൊഴുകുന്ന ല്ലെ * എലത്തൂരേകോട്ടവാണകുഞ്ഞിക്കണ്ണൻ പറയുന്നുണ്ടോ മനകുഞ്ഞിക്കണ്ണൻ * പൊന്മലകള്ളർപിടിച്ചുപോയി എനി ക്കു ഗതിയെന്ത് തമ്പുരാനെ * മാററാനക്കോട്ടയിൽ കടന്നു പോയി പരന്തിരീസ്സോമാനകോട്ടമൂപ്പൻ * ഓനൊരു ഓല എഴുതുന്നല്ലെ മൂപ്പൻെറപട്ടാളംഅയക്കുന്നല്ലെ * പിന്നാലെ മൂപ്പനുംപോരുന്നല്ലെ എലത്തൂരെകോട്ടക്കും വന്നോളുന്നു * പട്ടാളംവന്നു നിറഞ്ഞവിടെ തച്ചോളിനല്ലോമന കുഞ്ഞിഒ തേനൻ * എലത്തൂരെകോട്ടയടക്കുന്നല്ലെ ഉതയനൻതന്നെ

പറയുന്നല്ലെ എന്തിനാ പട്ടാളമയച്ചെ മൂപ്പാ * അന്നേരം പറയുന്ന മൂപ്പനാണ് നിയ്യാണോ കോട്ടക്കവകാശി‌യാണതു് * ഞാനൻെറപട്ടാളം മടക്കുന്നുണ്ടു് മൂപ്പൻെറപട്ടാളംമടക്കുന്നല്ലെ * എലത്തൂരെകോട്ടയിൽകടക്കുന്നല്ലെ ഒക്കെയുംകൊന്നു മുടിക്കുന്നല്ലെ * കോട്ടപിടിച്ചിട്ടെടുക്കുന്നല്ലെ കോട്ടയിലുള്ള മുതലൊക്കെയും തഞ്ചാളിമേപ്പൊ്ംയിക്കയെക്കുന്നല്ലെ.



